പുസ്തകം 1. ലക്കം 3.

“പരിശ്രമം സുഖകാരണം.”

# കവനകൗമുദി



൧൦൮൦-കുംഭം.

പത്രാധിപർ, അഗ്രാമത്തു കേ. സി. കേശവൻ.

സാഹായികസംഘം.

മെസ്സേഴ്സ്സ്.

” വള്ളത്തോൾ നാരായണമേനോൻ.

” എൻ. കുമാരനാശാൻ.

” മൂലൂർ എസ്. പത്മനാഭപ്പണിക്കർ.

” കെ. അയ്യപ്പൻ ബി. എ.

വരിസംഖ്യ രണ്ടു രൂപാമാത്രം.

അറുമാസത്തെ വരിസംഖ്യ മുൻകൂർ അയക്കാത്തപക്ഷം സ്വീകരിക്കയില്ല.

# ക്ഷീരബലാതൈലം.

മനുഷ്യരെ ബാധിയ്ക്കുന്ന രോഗങ്ങളിൽ അധികഭാഗവും വാതകോപംകൊണ്ടുള്ളതാണ്. അതിനെ ശമിപ്പിക്കാൻ തൈലത്തിന്നു ശരിയായൊരു മരുന്നുമില്ല. അങ്ങനെ ഉപയോഗിയ്ക്കുന്ന തൈലങ്ങളിൽ ഏററവും ശ്രേഷ്ടമായിട്ടുള്ളതാണ് ക്ഷീരബലാതൈലം. ഇതു എത്ര ആവത്തിച്ചു കാച്ചുവാൻസാധിക്കുന്നുവോ അത്രയുംഫലംകൂടിക്കൂടി വരുന്നതാണ്. ഇതു തലയിലും അകത്തുംപുറത്തുംഒരുപോലെ ഉപയോഗപ്പെടുത്താവുന്നതാണ്. തലയിൽതേക്കുക, ധാരയിടുക, പിചു, വസ്തി ഈ വിധത്തിലെല്ലാം ഉപയോഗിക്കാം. വിശേഷിച്ചു ബാഹ്യായാമം അർദ്ദിതം അന്തരായാമം പക്ഷവാതം മുതലായ ഞരമ്പുസംബന്ധമായ രോഗങ്ങൾക്കു വളരെ പ്രശസ്തമായിട്ടുള്ളതാണ്

| | | | ക. | ണ. | പൈ. |
|---|---|---|---|---|---|
| ആവത്തിക്കാത്തതു് | ഔൺസ്സ് | ൧൬-ന്നു | ൧ | ൧൨ | 0 |
| ൨. ആവത്തിച്ചതിന്നു. | ,, | ,, | ൨ | ൮ | 0 |
| ൭. ആവത്തിച്ചതിന്നു | ,, | ,, | ൩ | 0 | 0 |
| ൧൦. ആവത്തിച്ചതിന്നു | ,, | ,, | ൧൨ | 0 | 0 |
| ൨൧. ആവത്തിച്ചതിന്നു | ,, | ,, | ൧൫ | 0 | 0 |

## രക്താരിശസ്സിന്നു പററിയതായ ദിവ്യൌഷധം.

ഇതു ഗുദത്തിൽനിന്നും പോകുന്നതായ രക്തംമാററി ഗുദാങ്കുരങ്ങളെ ഇല്ലാതാക്കി തീക്കുന്നതും സാധാരണയിൽ അധികമായി അഗ്നിയെ വദ്ധിപ്പിച്ചു ഭക്ഷണത്തിൽ നല്ല രുചിയെകൊടുക്കുന്നതും സുഖവിരേചനത്തെ ഉണ്ടാക്കുന്നതും ആകുന്നു. വില പെട്ടി ഒന്നിനു് ൨ ക. ൮ ണ.

## മഹാപിത്തകുലാന്തകരസായനം.

ഇതു് പിത്തം, രക്തക്ഷയം, പാണ്ഡു ഇവകളിൽ അത്യന്തം ഉപയുക്തമാണ്. പിത്തസംബന്ധമായ നീർ, കുംഭകാമില, വയറുകാളൽ അർശസ്സ്, ശൂല, രക്തഗുന്മൻ മുതലായ മററുപല രോഗങ്ങളിലും ഇതു ധാരാളമായി ഉപയോഗപ്പെടുത്തുന്നതാണ്. വലുതായിരിക്കുന്ന വിളർച്ചയെമാററി രക്തപുഷ്ടിയെ ഉണ്ടാക്കി ആയാസകരമായ പ്രവൃത്തിചെയ്യുന്നതിനും നല്ല ഉന്മേഷം ഉണ്ടാക്കുന്നതിനും ഈ രസായനം വളരെ ഫലിക്കുന്നതാണ്. റാത്തൽ ൧-ന്നു വില. ക. ൮

ഉപയോഗക്രമം മുതലായതിനെക്കുറിയ്ക്കുന്ന ലഘുപത്രിക മരുന്നോടൊന്നിച്ചു അയച്ചുകൊടുക്കപ്പെടും.

ആവശ്യക്കാർ താഴെകാണുന്ന മേൽവിലാസത്തിൽ എഴുതിഅയക്കുവാൻഅപേക്ഷ.

എന്നു് തോട്ടക്കാരൻ കൃഷ്ണൻവൈദ്യർ, കിളികൊല്ലൂർ, കൊല്ലം.

# കവനപോഷിണി.

"പരിശ്രമം സുഖകാരണം."

പുസ്തകം ൧. | ൧൦൮൯. കുംഭം. | ലക്കം ൩.


## മംഗളം.

വേദത്തിൻകാതലായി,ത്രിഭുവനവിഷയോന്മാദ
സാദംകെടുംനി-
ർവ്വേദത്തിൻവേഷമായി,സ്സുകൃതികളുടെഹൃൽപ-
ത്മിനീഭൃംഗമായി
നാദബ്രഹ്മാഭിധാനത്തൊടുജഗതിമുഴങ്ങുന്നൊ-
രീമഞ്ജുസംസാ-
രാദർശംദർശനീയദ്യുതിയൊടുശുഭമിമ്മാസി
കയ്ക്കേകിടട്ടെ.

പെരുവനത്തു, കെ. എസ്സ്. നാരായണയ്യർ.

ഗൌരവാശയവിശേഷമാർന്നകവിതാന്നടിയ്ക്കുശുഭരംഗമായ്,
പാരമുത്തമകവീന്ദ്രർവാഴ്ത്തുമഭിരാമതയ്ക്കൊരുനിദാനമായ്,
സാരസൽഗ്ഗുണഗണംകലർന്നുവിലസുന്നകൈരളീവധൂടിതൻ-
ഹാരമായ്,പരിലസിയ്ക്കണംരസവിലാസമി"ക്കവനപോഷിണീ"

കോവൂർ എൻ. വിഷ്ണുനമ്പൂതിരി.

"കവനപോഷിണി!സോദരി!നീകനി-
ഞ്ഞിവരിൽനൽകവിതാസുധചേർക്കുവാൻ.
അവിരളംശ്രമമാർന്നനിനക്കമേൽ
ഭവികമേകുമുമാധവനക്ഷയം"

പനയറവടക്കത്തിൽ, എൻ. കെ. മാർത്താണ്ഡൻ.

ചൊല്ലേറുമക്കവനരത്നസുമാലചാർത്തി-
ട്ടുല്ലാസമോടുനിജകീർത്തിവളർത്തിഭൂവിൽ
കല്യാശയൻപതിയൊടൊത്തിഹദീർഘകാലം
കല്യാണി!നീ"കവനപോഷിണി"!!വാഴ്കസൌഖ്യം

ചിറയൻകീഴ. അരേതുരുത്തിയിൽ ററി. ജാൺ.

ഭുവനതോഷിണി!ശംകരി!നീചിരം
കവനപോഷിണിമാസികയെശ്ശിവേ!
അവനമീശ്വരി!ചെയ്യണമേകൃപാ
ഭവനമേ!ശരിയായ്പിരിയാതയേ!

അഞ്ചൽ ആർ. വേലുപ്പിള്ള.

കവനചാതുരിയാന്നയുവാക്കൾതൻ
കവനഭൂഷണഭൂഷിതയായ്ചിരം;
കവനപോഷിണി!വാണരുളാൻനിന-
ക്കവനമാവനമാലിയണച്ചിടും.

പാറത്തോട്ട സീ. സുഭദ്ര.

കുട്ടിച്ചന്ദ്രൻവളന്നീടും- മട്ടിൽകവനപോഷിണി
പുഷ്ടമോദംവളന്നീടാൻ വിഷ്ടപേശൻതുണച്ചിടും.

കലമാന്തൂർ. കെ. ആർ. ഗോവിന്ദൻ.

ചൊല്ലേറുംകവിതാരസംവിരവൊടിങ്ങെത്തേണമോഗ്ഗംശരി
ക്കില്ലെന്നോത്തുതപിപ്പവക്കുകുതുകംമെല്ലേവളത്തീടുവാൻ.
ഉല്ലാസേനപുറപ്പെട്ടുന്നപുതുതാംസന്മാസികാരത്നമെ!
കല്യാണംഭവതിയ്ക്കുചേക്കുവതിനായ്കാലാരിയെകൈതൊഴാം.

കെ. ദാമോദരൻ.

ഭുവനമോഹനസൽക്കവനാഢ്യയാം
നവസുമാംഗിരമിപ്പൊതരംഗമായ്
കവനപോഷിണി!നീവിലസീടുവാ-
നവനമാദിജഗൽഗുരുനൾകിടും.

വടകര കെ. പാർവ്വതിയമ്മ.

പാരിൽപെട്ടുകവീന്ദ്രവൃന്ദത്തിലധുനാതിങ്ങിപ്പുറപ്പെട്ടിടു-
ന്നോരിമാധുരിചേൎന്നപദ്യനിരയാംതേനാസ്വദിച്ചേററവും
സൂരീന്ദ്രോത്തമഹൃൽസ്ഥപങ്കജമതിൽചേക്കുംമഹാരത്നമായ്
പാരിങ്കൽപരിതോഷമോടുവിലസീടട്ടെചിരംപോഷിണീ!

കെ. എസ്സ് കൊച്ചയ്യപ്പൻ.

യുവകവിഹൃദയാംഭോരാശിയിൽപോയ്പൊടിക്കും
നവസുമകവനത്താൽമാലതീർത്താത്തമോദം
തവമൃദുപുതുമേനിക്കാഭയാംമാറുചൂടീ-
ട്ടവനിയിൽവിലസേണം "പോഷിണി" നാമധേയം

ററി. കെ. കേശവൻ നാരങ്ങാനം

കവനപോഷണമോത്തുനിരന്തരം
കവനപോഷിണിയെന്നൊരഭിഖ്യയാൽ
കവനകൃത്തുകളായയുവാക്കൾതൻ
കവനവൃദ്ധിവരുത്തുകയേശ്വരേ!!

ഓടംവേലിൽ പി. കെ. നാരായണൻ

# കവിതകൾ.

---

## ക്രതു—നിശ്ചയകാരിശക്തി.

ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള അവർകൾ.

ബാഹ്യാവസ്ഥയാലമേററംനിർ-
ഗ്രാഹ്യംമനുജനെങ്കിലും,
ജാത്യധീധർമ്മഭാവം,നിർ-
ഭേദ്യമാണെങ്കിലുംതുലോം, ൧

ശ്രമോത്സാഹപടുത്വങ്ങൾ,
സമസ്തസ്ഥിതിപംക്തിയെ
പരംമാററീടുവാൻശക്തി
തരുന്നെന്നതുബോദ്ധ്യമാം. ൨

ജാത്യാദ്ദൗർബ്ബലമാകുംമെ-
യ്യാർത്തിയെത്തീർത്തുജീവിതം
ദീർഘിപ്പിപ്പൂനൃണാം, യുക്തി-
ഭാക്കായമിതവർത്തനം. ൩

ബുദ്ധിക്കുവൃദ്ധിതൈക്ഷ്ണ്യങ്ങൾ
വിദ്യാഭ്യാസത്തിനാൽവരും;
അതിനാൽശ്രേഷ്ഠകാര്യാർത്ഥം
മതിശക്തിനിയോജ്യയാം. ൪

മിക്കോർക്കുംസിദ്ധമായീടും
ദുഃഖത്തിന്നുള്ളകാരണം
സാക്ഷാലൈ,ച്ഛികയാമോരോ
ചേഷ്ടയാണെന്നുബോദ്ധ്യമാം. ൫

ഇഷ്ടംതട്ടുന്നുതന്നെത്താ-
നൊട്ടുനേമിച്ചിടുംനരൻ
പക്വസ്വശീലകർത്താവാം;
മിക്കവാറുംസ്വയംകൃതൻ. ൬

ഇച്ഛിച്ചൊന്നപരംമർത്ത്യൻ
നിശ്ചയിച്ചാചരിപ്പതു
പാർത്താൽ,തദ്വൃത്തിഭേദം,സ്വ-
സാദ്ധ്യമാണെന്നുബോദ്ധ്യമാം. ൬

ചെമ്മേതേറിയന്യത്വത്തിൽ
ധർമ്മ്യബന്ധനിബോധനം
ഹിതമായ്കാണ്മതോർക്കുമ്പോൾ
ക്രതുസ്വാതന്ത്ര്യമൂഹ്യമാം. ൭

ഇഷ്ടം,ദ്വേഷാനുതാപങ്ങൾ,
രുട്ട,വജ്ഞത, പ്രിയം,നതി,
ഇത്യാദിയെക്രമാലോരോ
കൃത്യേചേർക്കുംനരൻസ്വതേ. ൮

കൃത്യംനിർവ്വാഹ്യമല്ലെങ്കിൽ
തത്തദ്ഭാവംനിരർത്ഥമാം;
കർത്തവ്യത്വനിബോധത്താൽ
സിദ്ധംസാദ്ധ്യത്വലക്ഷണം. ൯

---

## പണം.

ചെങ്ങന്നൂർ. കെ. എൻ. കെ ഇളയത്.

പണമേ! സമചിത്തർകണ്ടിടും-
തൃണമേ! പാമരമാന്യദൈവമേ!
പ്രണമിച്ചിടുവോർക്കുനിത്യവും
തുണനീനൽകുക;സൌഖ്യമൂലമേ! ൧

തവകൂട്ടുപെടാത്തമർത്ത്യനീ-
യവനീവാസമനർത്ഥഹേതുവാം;
എവനായതുകൈവരുംക്ഷണാ-
ലവനാണിന്നുകൃതാർത്ഥനൂഴിയിൽ. ൨

പണമെന്നുപറഞ്ഞുകേൾക്കിലോ-
പ്പിണവുംഹാ! തലയൊന്നുപൊക്കിടും

ഗണനീയവിചിത്രശക്തിപോ-
ന്നണയുംനിൻസ്ഥിതിയെത്രമേത്തരം. ൨

ജനരക്ഷയതിന്നു ചക്രമ-
ങ്ങനാഥൻവിഷ്ണുകരത്തിലേന്തിനാൻ
ജനനായകരുംകരത്തിലാ-
ജ്ജനരക്ഷയ്ക്കുതു സംവഹിപ്പുതേ. ൩

മണി,തൻെറഫണത്തിലുള്ളൊരാ-
ഫണിയുംചക്രമതേന്തിയാൽവ്യർത്ഥാ-
ഗ്രണിയാംമനുജന്നുകാര്യമാ-
യണിയാൻചക്രമിതർഹമല്ലയോ? ൪

പെരുവണ്ടികണക്കുകഷ്ടമേ
പുരുപംകത്തെയണിഞ്ഞുകൊള്ളുവാൻ
തിരുവംക,നിലാതലത്തിൽ,ന
ല്ലൊരുചക്രത്തെവഹിപ്പുകേവലം. ൫

ധനമേ! തവവേഴ്ചകൊണ്ടുതാൻ
ധനനാഥതചമണഞ്ഞുയക്ഷർകോൻ
നിനവിന്നകമെത്രതെണ്ടിയേ-
ക്കനകാഗാരമിതംകലേറിനീ- ൬

പ്രണയത്തൊടുഭാഗ്യലക്ഷ്മിയേ-
പ്പുണരുംതാവകദാസരെത്രപേർ
ഗ്രണമററൊരുചേഷ്ടയൊത്തുതാൻ
തൃണശയ്യാതലമാന്നുഭൂമിയിൽ- ൭

ഒരുമാതിരിവിശ്വസിയ്ക്കുവാ-
നൊരുവക്കുംകഴിയാത്തരീതിയിൽ.
പെരുമാറിവരുന്നചക്രമേ!
മരുവാക്കായ്കുമനുഷ്യജീവിതം. ൮

ഉള്ളിൽക്കടന്നിടുകിൽമത്തുതലയ്ക്കുകേററാൻ
കള്ളിൻകിടയ്ക്കുപലമദ്യവുമുണ്ടുവേറേ
തള്ളിക്കവിഞ്ഞമദമെപ്പൊഴുമൊററനോക്കിൽ
ക്കൊള്ളിക്കുവാൻധരണിയിൽധനമദ്യമേകം. ൯

# വനാന്തരഗതനായ ഒരു ഭിക്ഷുവിൻെറ പശ്ചാത്താപം.

---

അഞ്ചാടിക്കൽ വേലുവൈദ്യർ

ഒരുമർത്ത്യനെടുത്ത രീതിക
ണ്ടുരുവാമെൻെറ ധനംത്യജിച്ചുപോയ്
ഉരുകുന്നഹൃദന്ത, മീവിധം
വരുമെന്നോത്തു മറിഞ്ഞതില്ലുഞാൻ. ൧

നിനവിങ്ക ലിരുന്നതൊക്കെ,യി
ന്നനഘംകൈ വരിക ല്ലനിർണ്ണയം
നനവുള്ളൊരു ദിക്കിലൊന്നിടും
ഫലനമില്ലാത്ത പദാർത്ഥമെന്നപോൽ. ൨

ഖചരിങ്ങിനെ ഭുവി,ലേകമാം
നിലകിട്ടാതെ തുടങ്ങുമേതിനും
ജലമെന്നകണക്ക തുള്ളിയാൽ
ഫലമി,ല്ലിപ്പൊഴെനിക്ക ബോദ്ധ്യമായ്. ൩

പടമില്ല ധരിപ്പതിന്നുചെ,
റുടലെല്ലാം ‘ജട’ കൊണ്ടുഗുപ്തമായ്
അടവിയ്ക്കു വസിച്ചിടുന്നിതാ!
വടഭൂരുട്ടിനു തുല്യനായിഞാൻ. ൪

നനു,ഭക്ഷണദോഷമൂല മി
ന്നനുവാഹന്ത! ചടച്ചുപോയിമേ
മനുജാധമ നെന്നൊടൊപ്പ,മി
ന്നനുമാനിക്കുകി ലില്ലമറ്റൊരാൾ. ൫

മികവിൽ,തിരുനീ റണിഞ്ഞുഞാ
പ്പകലേത്തുംകളയാതെ സാമ്പ്രതം.
പകമാത്രമെനിക്കുപററി, ഞാ
നകതാർവെന്തുവശം കെട്ടുന്നിതാ! ൬

ജപമാലക, ളെന്നുമാത്രമ
ല്ലുപഹാരങ്ങളും, കഷായവേഷവും

അപവാദമെനിക്കുനൽകിട്ടു,
മുപകാരം ചെറുതില്ലചൊല്ലുവാൻ. ൭

പശികൊണ്ടുതളൎന്നു പാരമി
ട്ടിശിഞാൻ തെക്കുവടക്കുപായുവേൻ
വിശിഖം തനുവിങ്കലേൽക്കയാ
ലശിവംപൂണ്ട കുരംഗമെന്നപോൽ. ൮

പലമെന്തിനു ചൊല്ലിടുന്നുഞാൻ?
നരജന്മംപഴുതേ കളഞ്ഞിടാ
നരകാബ്ധിനിമഗ്നനാകയാ
ലരമീമട്ടൊരു ഭിക്ഷുരൂപിയായ്! ൯

മതിപാകമുദിച്ചു പൂരുഷ
ക്കതികല്യാണദമാണു ഭിക്ഷുത
അതിനാൽ, വഴിപോലെയോൎത്തിടാ
തിതിനാഹന്ത! തുടങ്ങുവോൻജളൻ. ൰

---

## "അമ്മയോട്,"

---

### കിളിപ്പാട്ട്.

കടയ്ക്കാവൂർ എ- ഗോപാലപിള്ള.

മാതാവേ! മഹാഭാഗ്യവാരിധേ! ഞാനിന്നെന്തു?
ചേതസാനൽകീടുവ നമ്മയാം നിനക്കോൎത്താൽ
മൂന്നുലോകവുംനന്നായ് നൽകിയെന്നിരിക്കിലും,
വന്ദ്യേ! നിൻസ്നേഹത്തിൻെറലക്ഷാംശംവിലയുണ്ടോ?
ആകാശംമുട്ടുമാറുമേടയൊന്നുണ്ടാക്കിഞാ-
നാകുലഹീനംനിന്നെയതിലായ്പാൎപ്പിക്കിലും,
മംഗളശീലേ! യമ്മേ! നീയിങ്ങുചെയ്യുന്നതും
ഭംഗിയായ് മുൻചെയ്തതുമായുള്ള കൎമ്മത്തിന്നു
തുംഗമാംപ്രതിഫലമായിട്ടുവരായല്ലോ;
മങ്ങുന്നിതാത്മാവെൻെറ യിന്നിതുചിന്തിക്കുമ്പോൾ.

മെത്തക്കട്ടിലിൽ നന്നായ് കിടത്തിയിഷ്ടംപോലെ,
പത്നിയെക്കൊണ്ടുവേണ്ടും ശുശ്രൂഷ ചെയ്യിക്കിലും.
നിന്നുടെ നിഷ്കാമമാം സ്നേഹത്തിൻ വിലയോർത്താ-
ലിന്നിതുപാരം തുച്ഛം പിന്നെ ഞാനെന്തു ചെയ്യും?
സ്വർണ്ണപ്പല്ലക്കിലാട്ടെ, യല്ലെങ്കിലതിനേക്കാൾ
ശ്രേഷ്ഠമാം മറ്റു വല്ല വാഹനത്തിങ്കലാട്ടെ,
ശ്രേഷ്ഠയാം ഭവതിയെയിരുത്തി, യെടുത്തു ഞാൻ
ശ്രേഷ്ഠമാം തെരുവിലങ്ങെന്നുമേ നടക്കിലും
ശ്രേഷ്ഠമായ് വരായല്ലോ നിന്നുടെ കർമ്മത്തിലും.
കനകാഭിഷേകം ഞാനമ്മയ്ക്കു ചെയ്തീടിലും,
കനമില്ലമ്മ തന്റെ സ്നേഹത്തോടൊത്തുനോക്കിൽ.
അല്ലെങ്കിലെന്നാലിന്നു സാദ്ധ്യമോ യിതൊക്കെയും?
നിർല്ലജ്ജം പറഞ്ഞു ഞാൻ ക്ഷമിക്ക കൃപാലയേ!
എന്നുടെ ശോച്യാവസ്ഥ നല്ലപോലറിയുന്ന
നിന്നുടെ മുമ്പിൽ ചൊല്ലി മേനിവാക്കെന്നേയുള്ളൂ.
ഞാനെന്തു ചെയ്താലും നിൻ നിർമ്മലസ്നേഹത്തിനു-
തക്കൊരു വിലയാകാ; യെന്നുള്ള മഹാതത്വം.
വ്യക്തമായ്ക്കാണിക്കുവാനായിട്ടു പറഞ്ഞതവ-
യൊക്കെയും ക്ഷമിക്കനീ ശാശ്വതസ്നേഹമൂർത്തേ!
നന്മചെയ്തീടുവൻ ഞാ; നതിനാൽ സന്തോഷിക്ക;
നിർമ്മലേ! യല്ലാതെന്തു ചെയ്യുമീ മഹാസാധു?
എന്നുടെ ദേഹം പാരം കുഴയുന്നുണ്ടു തായേ!
ഖിന്നനായ് തീരുന്നു ഞാനെൻ ചിത്തം ദഹിക്കുന്നു.
മന്നിൽ ഞാൻ ജനിച്ചതുമമ്മയ്ക്കു ദുഃഖത്തിന്നായ്
തന്നെയെന്നോർത്തീടുമ്പോൾ പ്രജ്ഞയും നശിക്കുന്നു.
പത്തുമാസമന്നമ്മ ചുമന്നാൾ ക്ഷമയോടും.
ചത്തു ജീവിച്ചിതമ്മ കഷ്ടമേ യെനിക്കായി.
അന്നു, ഞാൻ ചത്തുവെങ്കിലെത്രയോ നന്നായിരു-
ന്നി, ന്നിവ കാണാതെ താൻ കഴിക്കാമായിരുന്നു.
ഹാ! കഷ്ടം! ചത്തു ഞാന, ന്നെങ്കിലെന്നമ്മയ്ക്കുള്ള
വൻദുഃഖം നിനയ്ക്കുകിലാർക്കുള്ളം നടുങ്ങീടാ?
കണ്ണില്ലാതിരിക്കട്ടെ; കാതില്ലാതിരിക്കട്ടെ;
നാക്കനക്കീടുവാനും കഴിയാതിരിക്കട്ടെ;
മൂക്കൊട്ടിയിരിക്കട്ടെ; യഥവായില്ലാതാട്ടെ;
ഗാത്രത്തിന്നഴകൊട്ടുമില്ലാതായിരിക്കട്ടെ;
ഗാത്രമങ്ങശേഷവും വ്രണമായിരിക്കട്ടെ;

എമ്മട്ടങ്ങിരിക്കിലുമമ്മയ്ക്കുപൈതലോടു
സമ്മോദമല്ലാതില്ല,യെന്തൊരുമഹാത്ഭുതം?
എന്തൊരുമഹാസ്നേഹ;മെന്തൊരുമഹാക്ഷമ?
എന്തൊരുമഹാദയ;യോർക്കിലമ്മമാർക്കു്?
ഗർഭത്തിൽകിടക്കുമ്പോഴമ്മമാർക്കുള്ള ദുഃഖ-
മർഭകൻശിവ!ശിവ!യറിഞ്ഞീടുന്നതുണ്ടോ?
ഉണ്ണിയിങ്ങുത്ഭവിച്ചാൽപിന്നെയുംമഹാദുഃഖ-
മമ്മയ്ക്കുദിനംപ്രതിവർദ്ധിച്ചുവരുമല്ലോ.
ഞാനിന്നുകാണുന്നുണ്ടുമാതാവേ!നീയിങ്ങെൻറ-
സോദരന്മാർക്കുവേണ്ടിക്ലേശിപ്പതൊക്കെയുംകേൾ.
നിന്നുടെമനസ്സിന്നുചേരാത്തനിത്യകർമ്മ-
മിന്നിവരെത്രയെത്രചെയ്യുന്നി;തെന്തുചെയ്‌വൂ?
ഒക്കെയുംകണ്ടുകണ്ടിന്നുരുകില്പായുന്നില്ലേ,
നില്ക്കാതെ,നിൻറചിത്തം?ഞാനതുകാണുന്നമ്മേ?
കാരുണ്യാലയേ!ദേവി!നിന്നോടുസത്യംചെയ്തു-
പാരംവിനീതനായിട്ടൊന്നുഞാൻചൊല്ലീടുന്നു.
യാതൊരുപ്രാണിക്കുംഞാനല്ലലിങ്ങണയ്ക്കില്ല;
യാതൊരുപ്രാണിയേയും കാണുംഞാനെന്നെപ്പോലെ.
ആരെയുംചതിക്കില്ല;ചതിയിൽപെടില്ലഞാൻ;
ചതിക്കുന്നോരെപ്പോലുംതുണയ്ക്കുംസർവ്വകാലം.
ജീവികൾക്കുപദ്രവമല്പവുംതട്ടാത്തുള്ള
സത്യംഞാൻപറഞ്ഞീടുമേതൊരുകാലത്തിലും.
സാധുക്കളായുള്ളോരെശ്ശക്തിപോൽതുണച്ചീടും
ബോധവാന്മാരോടെന്നുംചരിക്കാൻശ്രമിക്കുംഞാൻ.
നല്ലപോൽശുശ്രൂഷിക്കുംദേശികൻതന്നെയെന്നും,
നല്ലപോൽഭജിക്കുംഞാൻദേശികതുല്യരേയും.
ദേഹത്തെസ്സംരക്ഷിപ്പാനായപോൽവേലചെയ്യും
ദേഹക്ലേശമാംകർമ്മമൊഴിക്കുമാവോളംഞാൻ.
ഈശ്വരപ്രീതിക്കായിപ്പട്ടിണികിടക്കാഞാ-
നീശനെയന്വേഷിച്ചുദൂരെയങ്ങോടുകില്ല.
കുളിതാൻകാര്യമെന്നുഞാനൊട്ടുംനിനയ്ക്കില്ല;
കളയാൻവേലചെയ്യുംചിത്തമാലിന്യമെല്ലാം.
മർത്ത്യരിങ്ങുണ്ടാക്കിയ ദേവനെഭജിക്കാഞാൻ;
മർത്ത്യരെ,യുണ്ടാക്കിയദേവനെഭജിച്ചീടും.
ഭഗവൽപ്രീതിക്കായിച്ചെയ്യുംഞാൻസൽക്കർമ്മങ്ങൾ,
ഭഗവാൻപ്രസാദിപ്പാൻ വേറെഞാനെന്തുനൽകും?

എന്നുടെഹൃദയത്തിൽവിളങ്ങുംഭഗവാനെ,
ധന്യേ! ഞാനെന്നുമെന്നുംമനസ്സാൽപൂജചെയ്യും.
ദുഷ്കർമ്മംവല്ലതുംഞാൻ ചെയ്തിട്ടിങ്ങതിൻഫലം,
നില്ക്കാതെഭുജിക്കുമ്പോളീശനെപ്പഴിക്കില്ല.
വേണ്ടുന്നതെല്ലാംദൈവംതന്നീടുമെന്നു ചിന്തി-
ച്ചെന്നുടെ,പൌരുഷത്തെവെടിയാഞാനിങ്ങമ്മെ!
ആവോളംപ്രയത്നിക്കും പൌരുഷമാശ്രയിച്ചു;
മാഴ്കില്ലഫലിക്കായ്കിൽ;ഫലിക്കിൽമോദിക്കില്ല.
കേൾക്കുകമഹാധന്യേ!മാതാവേ!സൽപ്രവൃത്തി-
യല്ലാതെചെയ്തീടാഞാനേതൊരുവിപത്തിലും.
ഇത്രയുംചെയ്തീടാംഞാൻ;നല്ലതിങ്ങെന്തുചെയ്യാം;
ഇത്രയിൽസന്തോഷിക്ക;മറ്റൊന്നുംനൽകുന്നില്ല.
പുത്രൻഞാൻനൽകീടുന്നേനമ്മയ്ക്കീപ്രതിഫലം,
ചിത്തപ്രസാദത്തോടുവാഴുക നീയുമമ്മെ!

---

## ഒരു ചരമം.

---

കല്ലരിവീട്ടിൽ പീ. എൻ. വാസുക്കുട്ടി.

വെൺചന്ദ്രകാന്തിതുലയുംമൃദുഹാസവുംനിൻ
തേൻചോരുമാറുചൊരിയുന്നൊരുകൊഞ്ചൽവാക്കും
വൻചിത്തഖേദമുളവാംപടിനീവെടിഞ്ഞി-
ട്ടെൻചന്ദ്രികേ! മമസഹോദരിയെങ്ങുപോയോ? ൧

ബാലേ!മനോജ്ഞസുമഗാത്രി!ശുഭേ!നിശേശ-
ഫാലേ!ദിനംപ്രതിസുഖംചരതിച്ചകുഞ്ഞേ!
കാലൻറകയ്യിലണയാതമലാംഗി!കാല-
കാലൻറസന്നിധിയിലാണുവസിക്കയോ നീ ൨

പാപംപെടാതവനിവാസമഹോവെടിഞ്ഞു-
ശ്രീപാർവ്വതീരമണസന്നിധിയാർന്നകുഞ്ഞേ!
നീപുണ്യമാർന്നാൾ—ഇതാതവബന്ധുവർഗ്ഗം
താപാബ്ധിതൻനടുവിലായലയുന്നകഷ്ടം!! ൩

ഈയുള്ളഞങ്ങളെവെടിഞ്ഞുവിയത്തിലേക്കായ്
പോയോരുനീപരമസൌഖ്യമൊടൊത്തുവാഴ്ക.

മായാമയൻെറകളിയാലൊരുകാലമോരാ
നായങ്ങുഞങ്ങളണയാമനഘേ!സമീപേ ൪

സ്വർല്ലോകവാടിയിലിളംകുളിർതെന്നലേററു
സല്ലീലയാർന്നുമരുവീടിനകൊച്ചുവണ്ടേ!
ഉല്ലാസമോടിവിടെ—ഞങ്ങടെ“റോസ്‌വനത്തിൽ”
വല്ലപ്പൊഴുംവരണമെൻപ്രിയമാർന്നകുഞ്ഞേ! ൫

---

## ഒരു വിചാരം.

---

സി. കെ. കുമാരൻ. (കിളികൊല്ലൂർ.)

ആരാണുജീവിതരഹസ്യമറിഞ്ഞുവർത്തി-
ച്ചാരാധ്യമാംപദവിയാർന്നു,ലസിക്കുവാനായ്
ആരാൽശ്രമിച്ചിടുവതാം; നരനുന്നതിയ്ക്കു-
ച്ചേരുംവിശേഷവിഭവത്തിനുപാത്രമാകും. ൧

നമ്മെസൃജിച്ചരിയരക്ഷകൾചെയ്തു,വീണ്ടു-
മുണ്മക്കുതക്കഗുണയോരണിനൽകിടുന്നോൻ
ആക്കാരുണീനിധി,ജഗജ്ജനിതാവുതൻെറ
തൃക്കാലിലുററഹൃദയംവിജയിക്കുമേററം ൨

സ്വാരാജ്യസീമകളിലക്ഷയഭാഗ്യചിഹ്ന-
മാരാനുമാർന്നിടുകില്ലായവനെക്കുടുക്കാൻ
ആരാൽശ്രമിച്ചിടുകിലായവനേതുമട്ടും
കാരാഗൃഹത്തിനപുറത്തുവസിയ്ക്കയില്ല. ൩

നാമാരുനാമെവിടെനിന്നുവരുന്നുനമ്മിൽ
സീമാവിഹീനമുയരുന്നൊരുകാമമെന്താം?
കാമാനുകൂലമിവിടെപ്പലകൃത്യജാല
നാമാർന്നിടു“ന്നറിവിനുള്ളതിരാരുകണ്ടു?” ൪

---

# അനുരാഗം.

ചേർത്തല ആർ, വി. വെങ്കിടേശ്വരൻപോററി.

യോഗീന്ദ്രചേതസ്സിനുപോലുമേറെ
മാററംവരുത്താൻകഴിവുള്ളവണ്ണം
മെത്തുംപ്രസക്ത്യാശുഭകാന്തിയൊത്തി-
ന്നൊന്നെലസിയ്ക്കുന്നനു“രാഗ”സൂനം ൧.

വിദ്വൽജനംഭാഷകൾമൂലമോതി
സ്സാധിച്ചുപോരുന്നൊരുകാര്യമെല്ലാം.
കടാക്ഷമാകുംമൃദുഭാഷകൊണ്ടു
സാധിച്ചുപോരുന്നനുരാഗിവർഗ്ഗം. ൨

ആചന്ദ്രതാരംനിലനിന്നുകൊണ്ടു
ലോകത്തിനെല്ലാമൊരുതാങ്ങലായി
തങ്ങൾക്കുമാത്രംതിരിയുന്നഭാഷാ-
ഭേദംവരുത്തുന്നിതുഭാഷതമ്മിൽ. ൩

ഏകുന്നതിൽക്കൂടുതൽവാങ്ങിലോക
സംതൃപ്തിസാഫല്യമണച്ചുകൊണ്ടും
സൌരഭ്യവാഹംജഗതാംപരത്തി-
ക്കൃത്യംനടത്തുന്നിതുതുഷ്ടിയോടെ. ൪

വിരിഞ്ഞുപൂത്തിട്ടുകഴിഞ്ഞുവെന്നാ-
ലിറുത്തെടുക്കും ചിലർ മാല്യമാക്കാൻ
മരിക്കുവോളം ചിലർമാലയായി
ധരിച്ചിടുന്നു ചിലർവിട്ടിടുന്നു. ൫

ഹേ!സൂനമേ!സമ്പ്രതിസമ്മതംനീ
സയുക്തികംപാർത്തിരിയാത്തമൂലം
സംസാരമാകുംകടൽതന്നിലെത്ര
യോളംതകർത്തിട്ടുവലഞ്ഞിടുന്നു. ൬

കീഴ്മേൽമറിഞ്ഞാനിലയററുവെള്ളം
കുടിച്ചുകാലംകഴിയുന്നതിന്നും

രാജപ്രഭാവംവരുവാനുമിന്നു
നീതന്നെ മൂലംനിരുവിച്ചിടുമ്പോൾ. ൭

യഥാൎത്ഥമാകുന്നനുരാഗമായിൽ
ബ്ബവിക്കമായുള്ളവരാണുധന്യർ
ജനിച്ചസാഫല്യമതിങ്കൽനിന്നു
ജയിച്ചിടുഭൗതികമാംപ്രപഞ്ചെ. ൮

വാരിക്കുടിച്ചാൽപെരുകും,പ്രമാദ-
മേറുംകവിഞ്ഞാ,ലളവില്ലതെല്ലും
സ്ഥാനംപിഴച്ചാൽചിലദൂഷ്യമുണ്ടു
വിദ്യാധനംപോലിതുലാലസിപ്പൂ. ൯

എല്ലാസ്ഥലത്തുംശരിയായ്കടന്നു
നോക്കിഫലംവേണ്ടതുപോൽഭുജിക്കാം
സൗമ്യംഗതാംദോഷവുമുണ്ടുനല്ല
കാററിൻസമംനീയുലകിൽജ്ജയിപ്പൂ. ൧൦

കൊട്ടാരവുംനീകുടിലെന്നുനണ്ണും
കൂലിഗ്ഗൃഹംനീവിട്ടഗേഹമെന്നും
സാധുത്വവുംനല്ലപ്രഭുത്വവുംനീ
ഓൎക്കുന്നതില്ലാജഗദീശ്വരൻപോൽ. ൧൧

ഹേസൂനമേ!നിന്നെവളൎത്തുശിക്ഷ-
യാലേവളൎത്തുന്നവർതൻവിശേഷാൽ
ഒന്നാംതരംവിത്തുകൊടുത്തുഭാവി-
യാകുംഫലംനീയനുയോജ്യമാക്കും. ൧൨

കടക്കുവാൻയോഗ്യതയററപീഠേ
കടന്നുവെന്നാലൊരുകള്ളനാവും
അരുംധരിയ്ക്കാതെയിരിക്കിലുംനിൻ-
സ്ഥാനംശരിയ്ക്കെങ്കിലൊരാൾശഠിയ്ക്കും. ൧൩

നിനക്കുചേരുംമകരന്ദസാരാൽ
മേലെങ്കിലുംനോക്കിരസിപ്പതിന്നായ്
ഓരോതരത്തിൽമധുപാളിയെത്തു
കൗതുഹലംപൂണ്ടുകുതിച്ചിടുന്നു. ൧൪

ഹാ! വളൎന്നരസമാൎന്നകാന്തസം-
ഭാവനയ്ക്കൊതിപൂണ്ടുവാഴവേ,

മല്ലവൈരിയൊടുകൂടിയാത്രചെ-
യ്തല്ലലാൎന്നവശനായദാരുകൻ
മെല്ലവോഴുവതാശ്രുകണ്ടു, സം-
ഫുല്ലമായ് വിജയചിത്തപങ്കജം. (യുഗ്മകം)

"കൂടവേഹരിയുമുണ്ടു് സങ്കടം
കൂടവേണ്ടമനമേ! നിനക്കിനി
പാടശേഷവുമൊഴിഞ്ഞുമേ"ലിദം
പാടവത്തൊടുനിനച്ചിരുന്നതേ.

ദാരുകൻവിജയസീമ്നിയെത്തിയുൾ-
ത്താരുമങ്ങി, "ഹരിയെ"ങ്ങിതേവിധം
ഭീരുവായ് വിജയനങ്ങുചോദ്യമായ്
ദാരുണംകഥകഥിച്ചുസാരഥി.

"ഹന്ത! മാധവനിഹാനുഭോഗസം-
ഭ്രാന്തമാംനിലവെടിഞ്ഞുകേവലം;
അന്തരംഗമുരുകുന്നു, സങ്കടോ-
ദന്തമാൎക്കമഹ! വേടനാണഹോ!

അക്ഷണംസുരവരേന്ദ്രനന്ദനൻ
രൂക്ഷമാമിടിനിപാതമേററപോൽ
അക്ഷമപ്രകൃതചിത്തനായ് പതി-
ച്ചാൻവെറുംമണലിൽവെട്ടുകല്ലുപോൽ.

ബോധമൊട്ടുകഴികെജ്ജനിക്കിലും
ബോധശാലിയവനാൎത്തനായ് പരം
മാധവാശ്രിതവിപത്തുമോൎത്തു, വൻ
ക്രോധദുഃഖമൊടുചൊല്ലിനാനിദം.

"ദേവകീസുത! സുരേന്ദ്രസോദരാ!
ദേവദേവ! ശരണാഗതേഷ്ട! നീ
ഏവമെങ്ങളെയശേഷരേയുമുൾ-
പ്പൂവതിൽക്കൃപവെടിഞ്ഞുവിട്ടുവോ?

ഹന്തഹന്ത! നിരുപിയ്ക്കുവയ്യവൃ-
ത്താത്ത,മെന്തിതതിദുസ്സഹാവഹം
അന്തരംഗ,മതിശൂന്യമായി, പി-
ന്നെന്തസംഗതമിതിൽപ്പരംഹരേ!

കഷ്ടമച്യുതനകാരലോപനായ്
വിഷ്ടപംവിടുകയോ? മഹാത്ഭുതം!!
ശിഷ്ടമെന്തിനകഥിപ്പുജീവിതം
നഷ്ടമാ,യിനിയുമെന്തുവേണ്ടു? ഞാൻ

ഭക്തരിൽജ്ജനിമൃതിതിസങ്കടോ-
ദ്യുക്തബന്ധമൊഴിവാക്കമീശ്വരൻ,
ശക്ത,നിന്നുമൃതിബാധയേററത
വ്യക്തമേ, വിഷമമോക്കവാൻപണി

കാലപുത്രസഹജാദ്ധ്യർ, ഞങ്ങൾദു-
ഷ്കാലശക്തിശിവനേ! സഹിക്കയോ?
കാള കൂടവിഷപാനമൊന്നിനാൽ
കാലമുള്ളതുകഴിക്കതാൻവശം.

തായിവേരിനുവിനാശമെത്തുകിൽ
പോയിവന്മരവുമല്ലസംശയം
സ്ഥായിവിട്ടിവരെവിട്ടതെത്രന-
ന്നായിഞങ്ങളിനിവാഴ്വതെങ്ങനെ?

ഘോരസംഘടിതവൻവിപത്തുദു-
ർവ്വാരമെങ്ങളിലണഞ്ഞതാകവേ
ആർ? രമേശ! ശകലീകരിച്ചുതാ-
ധാരമാരിനിയുമുള്ളഭൂമിയിൽ

കേവലംമനുജരാലസാദ്ധ്യമെ-
ന്നേവരുംപറയുമാറുസർവ്വദാ
ദേവ! നീയടിയനെത്തുണക്കെ,യെ-
ന്നേവമിഴുഴുതുകാട്ടിയെൻവിഭോ!

സ്ഥിതിഞായമിവപോംമൃതിന്നിടാ-
മീതിബാധകളധർമ്മമൊക്കയും

ഭ്രതിട്ടൽഭവതാപമൊന്നിനാൽ
നീതിയായ് പരിണമിച്ചിടാംക്ഷണം

ന്യൂനമെന്മഹിമയാകവേരമാ-
ധീന,നങ്ങൊരുവനാകയാലിനി.
ഞാനശങ്കമസഹായനായ്,വിപൽ
സ്ഥാനമാംമറിയിൽവാഴ്‌വതെങ്ങനെ?

ഗർവ്വപർവ്വമകതാരിലേററുടൻ
ശർവ്വദായകനെന്നിഹനിക്കയാൽ
പർവ്വതാന്തഃചരാ!നിനക്കുഞാൻ
സർവ്വമംഗളമഭംഗമേകുവൻ.

കൂർത്തമൂർത്തശരപാതശക്തിനീ
ചേർത്തുകൃഷ്ണനവസാനമേകിയോൻ
ഓർത്തുകൊൾക!ഹ!ഹവേട!കെൽപു തേ
തീർത്തുവിശ്വപുരവാസമേകുവൻ

ഈവിധംവ്യസനതോഷമിശ്രമായ്
നാവിലാടിയകഠോരഭാഷണം
ഭ്രൂവിലാസകലവുംപരന്നു,തൽ-
ഭ്രൂ,വിവർണ്ണനിലയ്ക്കുണ്ടുതൽക്ഷണം.

വില്ലുമമ്പുകളുമേന്തിടുന്നോനെ
ക്കൊല്ലുവാൻനടയുമായിതജ്ഞനൻ
കില്ലതെല്ലുമിയലാതെദാരുകൻ
“നില്ലുനി”ല്ലിതിതടുത്തുചൊല്ലിനാൻ

ഹന്ത!സാധുശബരൻ,ധരേശ!നിൻ
ചിന്തയെ,ങ്ങവനവന്ധ്യനോക്കകിൽ.
അന്തരുല്ലസിതരാജ്യമോഹനായ്
സ്വന്തമത്തനുവെടിഞ്ഞുമാധവൻ.

മോദമോടുകൃതകൃത്യജാതനാം
യാദവാധിപതിതീർത്ഥമാടവേ,
യാദസാംപതിയിലേക്കുചാടിയും,
ഖേദമേകി,ഗതജീവനായ്ഹലി

കംസനാശനാനന്തരംസദാ-
ശംസനെത്തിയൊരുകാനനാന്തരേ.
ഭാസമാന,നസമാനരീതിയിൽ
ഹാ!സമാധിയിലിരുന്നുസച്ഛമായ്.

(തുടരും)

---

## ഞാനു കണ്ട കോലം

---

(തുടർച്ച)

പനയറ എൻ. വേലായുധക്കുറുപ്പ്

ഹേമാംശുരമ്യമുഖിവിസ്മയസുസ്മിതത്തിൻ-
ശ്രീമാവിശേഷമഭിരാമപൊഴിച്ചുതാന്തം
ധീമങ്ങിവാഴുമിവനിരിക്കുളുകംവളത്തി
പ്രേമാർദ്രയായരികിലങ്ങിനെലാലസിച്ചാൽ.

വണ്ടാർതൊഴുംകുഴലിപൂമൃദുമേനിയെന്നൽ-
ത്തണ്ടോടിടുംപടിയിണച്ചുതളന്നുപിന്നെ
തണ്ടാർതൊഴുംതളിർപാണികളാൽതലോടി-
ക്കൊണ്ടാമനോജ്ഞചെറുതൊന്നുസമാശ്വസിച്ചാൽ

അല്പംകഴിഞ്ഞതളവനാന്തസുരസൌഖ്യവന്താ-
ലല്പേതരപ്രഭകലർന്നമദീയലക്ഷ്മി.
ഇപ്പാപിതൻസ്ഥിതിയിലാർദ്രതയോടുകൂടി
യെൻപ്രാണനാഥമടിയാതെപറഞ്ഞിവണ്ണം

ഏന്തിന്നുമദ്ദയിതനിങ്ങനെജീവിതത്തെ
ച്ചിന്താന്ധകാരമയമാക്കിനയിച്ചിടുന്നു.
സന്തോഷവുംസപദിസങ്കടവുംനരന്മാ-
ർക്കെന്താകിലുംവരുമതിൽഭ്രമമെന്തിതാവോ?

ഉല്ലാസമോടുഭവിദുഃഖസുഖങ്ങളിൽതാ-
നെല്ലായ്പ്പൊഴുംസ്ഥിരതയാർന്നമനസ്സോടൊത്തു

സല്ലോകരിങ്ങുമരുവുന്നു,നമുക്കപാൎത്താ-
ലല്ലിന്നുപിമ്പതുണരശ്മിതരുന്നമോദം.

ഇപ്പോൾസഹിക്കവെല്ലുതാകിലീ ദുഃഖമാൎന്നൻ
പിൽപാട്ടദിക്കമെച്ചിരേണമനസ്സുഖംതേ
ചിൽപ്പൂരുഷൻറകഴലാശ്രയമാക്കിമോദാ-
ലെപ്പോഴുമിങ്ങുമരുവീടുക!ധൈൎയ്യപൂൎവം.

മണ്ണുംസുഖം,ധനവുമിഷ്ടനികേതനങ്ങൾ,
പെണ്ണും,പ്രിയംകലരുമന്യപദാൎത്ഥവും,താൻ
എണ്ണുന്നതാകിലൊരുശാശ്വതമല്ല,കാലൻ
കണ്ണുംതുറിച്ചുവരുമന്നിവയെന്തുചെയ്യും.

ഉന്മത്തരായ്മനുജജന്മരഹസ്യമെന്തെ-
ന്നമ്മോ? തിരിച്ചറിവെഴാതിഹദുഷ്ടതിക്കായ്
ഡംഭാന്ധരാകിലിന്നൊക്കയുമീശനെന്ന
വൻപ്രാഭവംതുടരുമജ്ഞജന!കഷ്ടമാമേ!

പോകട്ടിതൊന്നുമിവിടെപ്പറയേണ്ടതില്ല
ബോധംഭവാനധികമുണ്ടിവയോൎത്തിടാനായ്
ശോകാഗ്നിതന്നിലിനിയുംമുഴുകീട്ടിവണ്ണം
ഹേകാന്ത!കാന്ത!കഴിയാൻകരുതായ്കകഷ്ടം

ഈവണ്ണമിണ്ടൽപലതുംമതിനേർമുഖശ്രീ
തൂവുന്നമദ്ദയിതയെന്നൊടുരച്ചുമന്ദം
താവുന്നതാപമൊരുമട്ടിലകറ്റിയെൻറ
പൂവേണിയെൻമൃദുലശയ്യയിലേറിവാണാൾ.

ഉണ്ടായസൌഖ്യമതുപോലുരചെയ്യുമെങ്കിൽ
രണ്ടായിരംരസനയുള്ളവനുംകുഴങ്ങും
രണ്ടാണ്ടുകൊണ്ടുകൊതിപൂണ്ടുവസിക്കയാലി
ത്തണ്ടാർദളാക്ഷിയുടെചേൎച്ചയെനിക്കുസൌഖ്യം.

കല്യാണി!മേ ത്വദ്വിയോഗവിഷാദമല്ലാ
തില്ലിന്നിവന്നറികസംകടമൊന്നുകൊണ്ടും
ഉല്ലാസമാൎന്നറികിലെന്നൊടുവാണിടേണ്ട
കഷ്ടേ! ചതിച്ചരിയദുൎവിധിയാർസഹിക്കും.

ചൊല്ലാവതോ? സുരപുരത്തെയലംകരിക്കും
മുല്ലായുധപ്രിയകുടുംബിനിയുംനമിക്കും
സല്ലാളനീയതരസുന്ദരിപോയതോർത്തു
വല്ലാതിവൻവിരഹവഹ്നിയിലാപതിച്ചു.

അല്ലേതരാമയമിയന്നുകിടക്കതന്നി-
ലുല്ലസന്നധൈര്യമൊടുനീമരുവീടവേഞാൻ
ജല്പിച്ച"ദീനമൊഴി"കേട്ടിവനൊട്ടുഗ്രാഢം
കല്ലിച്ചപോലെമരുവുന്നിവനിന്നുമാര്യേ!

നന്ദിച്ചുസർവ്വസമയത്തിലുമൊന്നുചേർന്നു
കുന്നിച്ചകൌതുകമിയന്നുകഴിച്ചുബാല്യം
പിന്നെപ്പരംമഹിതയൌവനമാർന്നപോതു-
മൊന്നിച്ചിരുന്നൊടുവിലിങ്ങനെനീചതിച്ചോ?

ഉന്നിച്ചതിക്കിട, വിധിപ്പെരുമാൾവരുത്തി-
ട്ടെന്നെക്കടുംകദനവാരിധിയിങ്കലാഴ്ത്തി
കുന്നിക്കുപോലുമലിവെന്നിയെയീശനെന്റെ
യുന്നിദ്രമോദമയലീലയിലോടമാക്കി.

ആരോമലേ! തവസുശീലവിശേഷസമ്പൽ
സാരാംശമെന്നുമിവനൊത്തസുഖത്തിനാര്യേ!
ചേരുന്നു, നിന്റെയവിചാരിതഭാവദോഷം
തീരാത്തതായബലമേറിയകർമ്മദോഷം.

വൻ"കേതു"വിന്റെപെട്ടദോഷഫലത്തിനാലെ
ശംകേതരംവരവധൂജനമേറ്റസൌഖ്യം
പങ്കേരുഹാക്ഷിയൊരുപോൽപരിതാപമായി
തക്കേടൊടുക്കമയിനിൻമൃതിയാലൊഴിഞ്ഞോ?

പോരുംഫലംപരമിതൊന്നുകടുത്തകഷ്ടാ-
ണോരുന്നതാകിലിഹഞാൻപിടപോയപൂവൻ
തോരുന്നതില്ലമിഴിനീരുസഹിച്ചിടാചൂ-
ടാരോമലേ! സുമുഖിയൊന്നുതലോടുകാര്യേ!

(തുടരും)

—*—

# ഗുരുവും ശിഷ്യനും.

(ഓട്ടൻതുള്ളൽ)

എൻ. കെ. നീലകണ്ഠൻ വക്കം.

ഗുരുവരപദസരസീരുഹയുഗ്മം
ഗുരുതരഭയഭക്ത്യാദികളോടേ
പുരുതരമോദാൽതാണുവണങ്ങി-
ട്ടൊരുതരമതിനിഹഭാവിക്കുന്നേൻ.
ഗുരുവേ,ഭവദന്തേവാസിത്വം
ചിരമിവനാലംബിച്ചുവസിച്ചു
തെരുതെരെയൊഴുകുംതവകരുണയ്ക്കു-
ങ്ങരിയൊരുപാത്രവുമായിതുഞാനും.
കാവ്യംനാടകമെന്നിവയെല്ലാ-
മാവുംമട്ടുപഠിച്ചുകഴിഞ്ഞു.
തർക്കംവ്യാകരണംമുതലായവ
തർക്കംതെല്ലുമെഴാതെപഠിച്ചു.
അമരംരൂപാദികളെല്ലാമി-
ന്നമരംതെറ്റാതിങ്ങുപഠിച്ചു.
ഇങ്ങിനെവേദാദ്യെല്ലാംതന്നെ
മങ്ങലുകൂടാതിങ്ങുപഠിച്ചു.
എന്നതിലൊന്നിന്നവശമാകാനാ-
യിന്നുമുതല്ക്കുപഠിപ്പിക്കേണം
ഉന്നതനാംതവപാദമൊഴിഞ്ഞി-
ട്ടന്യമൊരാശ്രയമില്ലയെനിക്ക്.
ഇങ്ങിനെവാക്കുകൾകേട്ടുതദനര-
ത്തിംഗിതമറിവാൻഗുരുവിദമരുളി-
എന്തെന്നുള്ളതുമോതുകവേഗം
ചിന്തിതമെല്ലാംസാധിക്കാംഞാൻ.
ശിഷ്യൻചൊന്നാൻ:—ഗുരുവരശരണം,
പുഷ്യൽപ്രേമരസംചൊരിയുന്നൊരു
ശിഷ്യൻഞാൻപറയുന്നൊരുവാക്കതി-
തുഷ്ടനതായിഹകേട്ടീടേണം.
ഏതോചിലമാസികഞാൻവായി-

ച്ചോതാനിന്നവയറിയാൻമേലാ-
അത്രമല്ലവചിലതിൽകണ്ടേൻഞാൻ
ചേതോഹരമാംതവകൃതിജാലം.
അയത്നംപോലെയെനിക്കുകൃതിക്കാ-
നായതപടുഭവദാജ്ഞവരേണം.
എന്നാൽഞാനിന്നെഴുതാംമാസിക-
യൊന്നൊഴിയാതിഹകാവ്യംസരസം.
ഛിന്നതകൂടാതതിനുടെമാർഗ്ഗമ-
തുന്നതധിഷണാശാലിൻ! ചൊല്ക.
അവിടന്നെഴുതേണ്ടുന്നൊരുകൃതിയ-
ങ്ങവികലകൗതുകംഞാനെഴുതുമ്പോൾ
അവിടന്നായതിനുപയോഗിക്കും
സമയംപിന്നിഹലാഭംനേടാം.
വൃത്തംവൃത്തമതെന്നങ്ങൊരുപൂർവ്വ-
ശാസ്ത്രംവേണംപോലുംശരിയായ്,
ക്ഷേത്രംഗണനംചെയ്വാനല്ലീ
വൃത്തംഗുരുവര! യുപയോഗിപ്പൂ?
ബിന്ദുവിനകലെസ്സമദൂരത്താ-
യൊന്നുവരയ്ക്കുംവരതാനല്ലീ
വൃത്താവൃത്തമതെന്നുരചെയ്വതു?
മൈത്രവിചിത്രംശരിയായിന്നിതു
പദ്യംതീർക്കാനെങ്ങിനെകൊള്ളാ-
മത്രയുമറിയാറാക്കിത്തരിക.
‘അന്തേവാസിൻ’താവകമായൊരു
ചിന്തിതമെല്ലാംനല്ലതുതന്നെ.
ബന്ധമിതെന്തിങ്ങിനെയുണ്ടാവാ-
നന്തരരഹിതംനിൻമനതാരിൽ
എന്നതുകരുതിഗ്ഗുരുവുരചെയ്താ-
നിന്നിതുകേട്ടീടേണംശിഷ്യ
പദ്യമെഴുത്തിന്നുണ്ടിഹവേറെ
വൃത്തശ്ശാസ്ത്രമതെന്നൊരുശാസ്ത്രം
പലരായ്പലപലരീതിയിലായി-
ട്ടലപലവേരായെഴുതീട്ടുണ്ടതു
പലതുംനല്ലതുപോൽബോധമാക്കുക!
ചലനംകൂടാതിന്നുമുതൽക്ക്.
ഏതാനുംനാൾകൊണ്ടതുമുഴുവൻ

കാണാപ്പാഠംതരുവൻമുഴുവൻ
പിന്നെയെനിക്കുകവിതാമുരയ്ക്കാ-
നൊന്നുകനിഞ്ഞതരുളേണംസ്വാമി,
ഗ്ഗുരുവുരചെയ്താൻപോരാപിന്നെ-
സ്സരസാഹ്ലാദകമായിപ്പലപല-
വരകവിനിവഹംപലപലരീതിയി-
ലതുലിതമാകുംമട്ടിൽപലപല-
വിഭവസമേതംചെയ്തുവിടുംസൽ-
പ്പുതുകവിതാമൃതപാനംചെയ്തി-
ട്ടുരുതരതൃപ്തിഭവിച്ചീടുമ്പോൾ
കവിതയുരയ്ക്കാനുള്ളൊരുപാടവ-
മതുതനിയേവരു,മല്ലാതെക-
ണ്ടതുമിതുമുരുവിട്ടെന്നാൽപോരാ.
വളരെക്കവിതകൾവായിക്കുമ്പോ-
ഴുളവാംപദ്യംതീർക്കാൻമോഹം;
വൃത്തംവേണ്ടായൊന്നുംവേണ്ടാ-
യൊത്തുവരുംതവപദ്യവുമെല്ലാം.
വൃത്തശ്ശാസ്ത്രമതുരുവിട്ടാലോ
പദ്യമുരയ്ക്കാനെളുതാകില്ല;
തെറ്റുതിരുത്താനായതുശിഷ്യാ
ചെറുമനസ്സിൽകരുതിക്കൊൾക.
പിന്നെപ്പലരുടെരീതികൾവായി-
ച്ചൊന്നൊഴിയാതെയറിഞ്ഞീടുമ്പോൾ
സുന്ദരമായൊരുരീതിനിനക്കും
തോന്നീടാ,മതിലധികംകാലം
ഖിന്നതയോടെയുഴന്നീടുമ്പോൾ
വന്നീടാംനീകവിവരനായി.
എന്നതുചൊല്ലിഗ്ഗുരുവുംപോയാ-
നന്നുമുതല്ക്കിഹശിഷ്യൻഗുരുമൊഴി-
യൊന്നൊഴിയാതനുവർത്തിച്ചപ്പോൾ
വന്നവനുരുഭവികംഗതകലുഷം.

# ഒരു അകാലവിയോഗം.

എച്. അഗസ്റ്റീൻ. കാഞ്ഞിരംകോട്

ഹാ! ഹന്ത! മജ്ജനനിയെങ്ങുമരിച്ചതോർത്തി-
ട്ടയ്യോ! തമസ്സുസമമിബ്ഭുവനം തുശൂന്യം
ഹാ! ഹാ! ധരാസുഖമിതെത്ര നിമേഷതുല്യം
ഞാനീവിശേഷമറിയേണ്ടതിനോ? യിതെല്ലാം. ൧

സന്താപമെന്നതിവനിപ്പൊഴറിഞ്ഞു, കഷ്ടം!
കാട്ടുന്നതെന്തിനിതുമാതിരി ഘോരകൃത്യം?
സർവ്വേശ! സർവ്വഗുണപൂരിത! മന്മനസ്സിൽ
ശോകാഗ്നികത്തുവതുകണ്ടുരസിച്ചിടാനോ? ൨

വൻപാപിമാരിലിവനെന്തൊരുപാപിയമ്മേ!
മായങ്ങളേതുമിഹ കാണ്മതുമാകെമായം
എന്തിന്നുദൈവമിതിസൃഷ്ടിപലേതരത്തിൽ
ചെയ്തിപ്രപഞ്ചമനിലശാശ്വതമല്ലയല്ലോ. ൩

മന്നിങ്കൽമാത്രരുചികാലനശല്യമാമോ?
കാലന്നമാത്രസുഖമേററിവില്ലയെന്നോ?
എന്തോരുതത്വമിവനാരുപറഞ്ഞുതന്നി-
ദ്ദുർദ്ദൈവശിക്ഷയൊടുമല്ലുപിടിച്ചനില്ലും? ൪

ആളെന്നുമൃത്യുമുരുശോകമതെത്രയേകെ-
ന്നോക്കുമ്പോളുള്ളുപൊടിയുന്നു സമസ്തനാഥാ
സ്നേഹംക്ഷയിച്ചതിലുമേററവിപത്തുപാർക്കിൽ
മററൊന്നതെന്തു? സുഖദുഃഖവുമെന്നതെന്തു? ൫

'മോനെ'ന്നരയ്ക്കുമൊരുവാങ്മധുവാസ്വദിയ്ക്കാ-
നെന്നാണുയോഗമിതിഹന്ത! ചതിച്ചുദൈവം
എന്നമ്മനാകസുഖിപുത്രരിതാതുടന്നു
ചാരത്തണഞ്ഞുസുഖമേല്പതിനായ് വരുന്നു.

# * "ഇൻഡ്യയോട്"

തെക്കേവീട്ടിൽ കെ. പി. രാഘവപ്പണിക്കർ.

(ഓമനത്തിങ്കൾക്കിടാവോ—എന്നമട്ട്)

ഭാരതഭൂമിമാതാവേ!-നിദ്ര
പോരുമിനിയെഴുന്നേല്ക്ക!
നേത്രങ്ങളിൽനിന്നിരുട്ടാം മൂടി-
വസ്ത്രംവലിച്ചെറിഞ്ഞാലും.
നിത്യരായ്, വാല്മീകിപാട്ടാൽ-തന്നെ
മൃത്യുവില്ലാത്തോരെന്നെണ്ണും,
ധൈൎയ്യവും,ശക്തിയുംചേന്ന -നിന്റെ
വീരകുമാരരെവിടെ?
വിസ്തൃതനാടുകൾതോറും-ജയ
കീൎത്തിയാൽവാഴ്ത്തപ്പെട്ടന്നോർ,
ശത്രുസംഹാരരായീടും, "രാജ-
പുത്ര" തനയരെവിടെ?
നാട്ടിന്നുവേണ്ടിമരിച്ചോർ,-കീൎത്തി
നാട്ടുന്നപേരിങ്ങെടുത്തോർ,
രാജ്യാഭിമാനംകലൎന്നാ-നിന്റെ
പൂജ്യരാംപുത്രരെവിടെ?
ഘോരമാകുംതപംചെയ്തു-സ്വൎഗ്ഗം
ചേരുവാൻജന്മംനയിച്ചു,
ത്യാഗവുംചെമ്മേവരിച്ചാമഹാ
യോഗീന്ദ്രവൃന്ദമെവിടെ?
മന്നിടംമുന്നമേവാണ്ടാൻ-തക്ക
വണ്ണംവിലയെഴുംനിന്റെ,
ഉന്നതകാന്തികലൎന്ന-ദിവ്യ
പൊന്നുംപ്രതാപമെവിടെ?
ഇന്ത്യാമഹാരാജ്യമേ!നീ,-നിന്റെ
സന്തതികൾക്കായിവേഗം,
നിദ്രവെടിഞ്ഞെഴുന്നേൽക്ക,-മേലിൽ
ഭദ്രമുണ്ടാക്കുവാനമ്മേ!

---

* ഇതു "To India", എന്ന ഇംഗ്ലീഷുഗാനത്തിന്റെ തൎജ്ജിമയാകുന്നു.

വീൎയ്യം,സ്വരാജ്യാഭിമാനം,-ഇവ
പാരംകലൎന്നിടുന്നോരാം,
അൎഭകന്മാരെയധികം,-നിൻെറ
ഗൎഭത്തിൽനിന്നുളവാക്ക!
പണ്ടുതവതനയന്മാർ തന്നിൽ
കണ്ടോരപ്പെരുമഷത്തിയാൽ
ഭേഷായിനിൻസുതന്മാൎത-ന്നുള്ളം
പോഷിപ്പിച്ചാലുമിനിയും.

---

## ഒരു അന്യാപദേശം

---

പെരുവനത്ത കെ, എസ്സ്. നാരായണയ്യർ

സേവന്മാരായ്ദ്വിജിഹ്വാവലി,തവപരിതോ
വാസമക്കണ്ടകൌഘം
ഭീവല്ലാതങ്കുരിക്കംവിജനമധിവസി
ച്ചീടുവാനുള്ളദേശം
ഈവണ്ണമുള്ളദോഷംസകലമകവുവാൻ
ബുദ്ധിമുട്ടീട്ടു,കൈത-
പ്പൂവേ;കേളിദ്വിജന്മാൻനികടതലമണ
ഞ്ഞീടിനേൻസൌരഭത്താൽ

---

## സമസ്യാപൂരണം.

---

അദ്ധ്യാത്മരാമായണമേവ,ലങ്കാ-
യുദ്ധത്തിലുംനായകർ;പേരുകേട്ടോർ;
പാരംവ്യധാംസീതനിമിത്തമാണ്ടോർ;
"ശ്രീരാമനുംരാവണനുംസമന്മാർ."

പ്രയോക്താവ് ഇരണിയിൽ, ആർ. വി. നായർ.

ധരാസുതാപൂജിതരാധരിത്രീ
വരാങ്ഗിതൻഭർത്തൃപദത്തെയാണ്ടോർ
ആരാമമൂലംവ്യഥയാർന്നിരുന്നോർ
ശ്രീരാമനും രാവണനും സമന്മാർ.

മാരാരിക്കുളം എം. പീററർ വദ്ധ്യാർ.

ആരാമമാരാലഴകാർന്നുള്ളന്നും
പാരാതറിഞ്ഞും പഠിച്ചു; വൈരിപക്ഷം
പേരാണ്ടഗോത്രോദ്ധരണേനവാണാ-
ശ്രീരാമനും രാവണനും സമന്മാർ.

പയ്യയാ കെ- കെ നാരായണനുണ്ണിത്താൻ.

പാരാകെ, ദാരിദ്ര്യമുതിർത്ത പാശ്ചാ-
ത്ത്യാദയാധനാരംഭഫലങ്ങളോർത്താൽ;
ഇന്ത്യാവനീജന്മനിഭൃവരന്മാർ,
"ശ്രീരാമനും, രാവണനും സമന്മാർ"

തേവലക്കര കെ. ജീ. അയ്യപ്പൻപിള്ള.

ആരാജരാജതപ, മയോനിജാസൽ-
ഭാര്യാനവദ്യാത്ഭുതദിവ്യശക്തി
പേരാർന്നമായാമയമേവമോർത്താൽ
ശ്രീരാമനും രാവണനും സമന്മാർ.

വി. ആർ. പി. പി വക്കല

പാരാകെയുണ്ടാക്കിയശക്തിയേ, മുൻ-
പാരാധനം ചെയ്തോരുരുദ്രയോഗി
ആരാലഹോ! മാരിതൻ; അദ്ദരാത്മാ
"ശ്രീരാമനും രാവണനും സമന്മാർ."

കളരിവീട്ടിൽ പി. എൻ. ഗംഗാധരൻ

വീര്യം, പ്രജാക്ഷേമ, മതല്പസത്യം,
ധൈര്യം, വിപത്തിങ്കലതുല്യബോധം
പേരാർന്നൊരീദിവ്യഗുണത്തിലെല്ലാം.
ശ്രീരാമനും രാവണനും സമന്മാർ.

എഫ്: അഗസ്റ്റീൻ കാഞ്ഞിരക്കോട്.

പാരാകമാനം വര"മാതൃ"നാമം
സ്ഫാരാദരാലേകിയ കാന്തമാരാൽ
ശ്രീരാജമാനാഢ്യഗുണം കലർന്നോർ
ശ്രീരാമനും രാവണനും സമന്മാർ

വടകര കെ. പാർവ്വതി അമ്മ.

ഘോരാരികൾക്കൂർജ്ജിതഭാസ്സിനാലെ
പാരാതെനേക്കാൻ ഭയമേകകൊണ്ടും,

പോരാത്തശൌര്യത്തൊടുചെയ്യുകൊണ്ടും,
"ശ്രീരാമനുംരാവണനുംസമന്മാർ."

കോവൂർ. എൻ. വിഷ്ണുനമ്പ്യാതിരി.

കൂറേറുമിയ്യാളുകളൊന്നുചേന്നു
"നാരായണസ്വാമി" കടാക്ഷശക്ത്യാ
പാരാതെദേവാലയമേറി,വാഴ്വു!
ശ്രീരാമനുംരാവണനുംസമന്മാർ"

വെളിയം എം. കെ. നീലകണ്ഠൻവൈദ്യൻ

ശ്രീരാമനുള്ളോരുഗുണങ്ങളെല്ലാം.
ആരാവണനുംവിലസീടുമെങ്കിൽ,
നേരായറിഞ്ഞീടുക,യപ്പൊഴേയ്ക്കു് -
"ശ്രീരാമനുംരാവണനുംസമന്മാർ"

ശുചീന്ദ്രം എം ആർ. ജനാർദ്ദനൻപിള്ള

ഘോരാജിയിൽജൈത്രമണഞ്ഞുലോകാ-
ഭ്യാരാധിതൻ,ശത്രുബലംതകർപ്പോൻ.
ആരാജനേജ്ജന്മശരൻജയിക്കിൽ.
ശ്രീരാമനുംരാവണനുംസമന്മാർ.

ററി. കെ. കേശവൻ നാരണനം

വാതിരി ബാലസുബോധ-
പ്പോരാളിമേലുംവിജയിയ്ക്കുമെങ്കിൽ
പോരാളുമീലോകസുധാമമാകും
"ശ്രീരാമനുംരാവണനുംസമന്മാർ"

ഓടംവേലിൽ പി കെ. നാരായണൻ നാരണനം.

സീതാനിമിത്തംസമരംനടന്ന-
താരൊക്കെമുൻപി;ട്ടഖിലേശ്വരന്നു്
ചണ്ഡാലഭ്രമീസുരർകീദൃശന്മാർ;
"ശ്രീരാമനുംരാവണനും,സമന്മാർ"

എം കെ, നീലകണ്ഠൻ വക്കം

---

# പ്രശ്നോത്തരങ്ങൾ.

---

പെട്ടന്നോതിയപ്രശ്നം
കേട്ടുടൻതട്ടിൽകവിഞ്ഞുസന്തോഷം
തിട്ടമതിൻപൊരുൾചിന്തി
ച്ചിട്ടുലഭിച്ചുള്ളവാക്ക്! "മുക്കണ്ണൻ"

കോവൂർ എൻ. വിഷ്ണുനമ്പ്യാതിരി

കേ കൃഷ്ണനെന്നഭിധചേൎന്നപുമാനയച്ചു-
ള്ളാക്കോമളത്വമിയലുന്നൊരു ചോദ്യസാരം
ഹാ! കണ്ടനേരമതിനുത്തരമായെനിക്ക്
"മുക്കണ്ണ"നെന്നപദമാണുലഭിച്ചതോൎത്താൽ.

ചിറയൻകീഴ അരേത്തരുത്തിയിൽ റവ. ജാൺ.

കേ. കൃഷ്ണൻകുഞ്ഞി നിൎമ്മിച്ച
ചാരുചോദ്യത്തിനുത്തരം
"മുക്കണ്ണ"നെന്നു ചൊല്ലീടിൽ
ശരിയാമെന്നു തോന്നിമേ.

അഞ്ചാടിക്കൽ വേലുവൈദ്യർ.

"തിണ്ണംകേൾ, വിലസപ്പ്ല, മാഭകലരും
ഭൂഷാകുലം 'മുക്കി', നാ-
'ലണ്ണൻ' താൻ ബലിവഞ്ചകന്നമരലോ
കാധീശനംമൽപ്രഭോ!
എണ്ണുന്നീവിധമിങ്ങു ഞാൻ വചനസാരാൎത്ഥം;
ഫലിച്ചെങ്കിൽ 'മു-
ക്കണ്ണൻ' താൻ 'ശിവനാമ' മാത്മസുകരോ-
ല്ലാസംമഹാമോഹനം"

കെ. കെ. നാരായണനുണ്ണിത്താൻ പനയറ.

മുക്കുന്നൽഭൂഷണമെ ക്കഭംഗി-
യൊക്കുന്നതിന്നൊരു സംശയമില്ല;
അക്കണ്ണനണ്ണൻമഹാവിനോദത്താൽ
"മുക്കണ്ണ" നാമം ഫലമാകുന്നതില്ലേ?

ഇരണിയൽ ആർ. വീ. നായർ.

വിലനിസ്സാരംമുക്കിന്
ബലിദൈത്യാരിക്കുവൃത്രഹാവണ്ണൻ
സുലളിതമിപ്പദയുഗ്മം
നലമൊടുചേൎത്താൽശിവാഖ്യ "മുക്കണ്ണ"ൻ.

സാഹിത്യരസികൻ എം. കെ. കുഞ്ഞൻ.

വിലയതുകുറവായിട്ടാഭയേറുന്നഭൂഷാ-
നിലയമണി, യുപേന്ദ്രന്നാരുസംക്രന്ദനൻതാൻ
ഫലമിവശരിയായിബ് ഭഗ്നംചേൎത്തുരയ്ക്കാം
കലിമലമതുതീൎക്കുംനല്ല "മുക്കണ്ണ" നാമം.

പി. രാഘവക്കുറുപ്പ് ഇലകമൺ.

വിലയുള്ളതെക്കുറവാകാ-
നിലയംസൽഭൂഷ മുക്കുദേവേന്ദ്രൻ

ബലിദൈത്യാരി “കണ്ണൻ”
പദമിവ ചേത്തുരയ്ക്കിൽ “മുക്കണ്ണൻ.”

പി. കെ. കുഞ്ഞുരാ

മുക്കണ്ണനല്ലയോ വിലകുറഞ്ഞ വിഭൂഷണം പി-
ന്നോ “ക്കണ്ണ” നല്ലി ബലിവഞ്ചകനാം സുരേന്ദ്രൻ
“മുക്കണ്ണ” നെന്നു ശിവനുണ്ടഭിധാനമെല്ലാ
മൊക്കം പ്രശംസിതതരം തവ പ്രശ്നമേററം.

വടകര. കെ. പാർവ്വതിഅമ്മ

‘കൃഷ്ണൻകുഞ്ഞതി’ ചമച്ചോരു
പ്രശ്നം വായിച്ചു, തൽക്ഷണം
ഹൃത്തിനേകുന്നു വന്മോദം
“മുക്കണ്ണൻ” തന്നനുഗ്രഹാൽ.

ശുചീന്ദ്രം എം. ആർ. ജനാർദ്ദനൻപിള്ള

‘മുക്ക’ല്ലയോ, സരസപൃച്ഛക! മൂല്യലാഭം
ചേക്കുന്ന ഭൂഷ? സുരനായകനായൊരിന്ദ്രൻ
അം കണ്ണെ, നണ്ണെ, നിവ ചേത്തൊരു നേരമുള്ളിൽ
‘മുക്കണ്ണ’നാം ശിവനെ ഞാൻ വടിവോടു കണ്ടു.

ചാമത്തിൽ എം. കെ. ഗോവിന്ദപ്പിള്ള.

കണ്ണിന്നു കാന്തിനിലയം, വിലയെത്ര തുച്ഛമാം?
വർണ്ണിച്ചു “മുക്ക” തിനെയും ചിലർ ഭൂഷയാക്കി
കണ്ണന്നു ദേവവര “ണ്ണ” നിവണ്ണമാ, “മു-
ക്കണ്ണൻ” കനിഞ്ഞു മമ പുണ്യമിയററിടേണം.

വെട്ടിഞ്ഞായത്തിൽ വി. എൻ. കേശവപ്പണിക്കർ.

മുക്കന്നാ പണ്ടത്തിന്നമൂല്യമല്പം
പാക്കുമ്പോഴാഭാനിലയം വിശിഷ്ടം,
കേൾക്കിന്ദ്രനണ്ണൻ ബലിമർദ്ദനന്നു
‘മുക്കണ്ണ’നെന്നുത്തരമില്ല തക്കം.

കന്നന്താനം കുഞ്ഞുണ്ണിയജമാനൻ.

---

## പ്രശ്നം.

നാലക്ഷരത്തിലൊരു രാജകുമാരി തൻ പേർ
മാലോകരേ! പറയുവിൻ ലിപി രണ്ടെടുത്താൽ
ചേലാർന്നൊരാനയുടെ പേര്; ഥ രണ്ടു പിന്നൊ
ത്താലൊകുരങ്ങിനുടെ വംശജനുള്ള പേരാം.

കളരിവീട്ടിൽ പി. എൻ. വാസുക്കുട്ടി.

## നീതിപാഠങ്ങൾ

(തുടച്ച്)

അറിവില്ലാമൃഗങ്ങൾക്കു മറിച്ചുണ്ടാക്കിടുംനരൻ
അറിയുന്നില്ലതാനേതു പിറപ്പെന്നതുകഷ്ടമാം ൧
എല്ലാജ്ജീവികളുംസൌഖ്യമൊന്നാണെന്നാളുമോർപ്പതു
സൌഖ്യംധർമ്മമൊഴിച്ചില്ലധർമ്മത്തിൽകാണണംസുഖം ൨
കളിവേലതനിക്കല്ലന്യർക്കുംനാശമായ് വരാം
വിളക്കിൽപൂച്ചിവീണപ്പോൾകളിക്കുന്നുണ്ണിയന്തിയിൽ ൩
ബന്ധുവായുംശത്രുവായുംരണ്ടുകക്ഷികൾജീവികൾ
പുണ്യംബന്ധുവിനാലില്ലശത്രുസ്നേഹത്തിലാണതു്. ൪
തന്നെക്കാൾവലിയോനില്ലഇല്ലതാണൊരുജ്ജീവിയും
ഇത്തത്വംനിനച്ചോർത്തുനടപ്പോനാണുഭാഗ്യവാൻ ൫
ദീർഘായുസ്സായിരുന്നിടാനാരാണോർക്കുന്നൊരാളയാൾ
ദിനചര്യാക്രമംതെല്ലുംതെറ്റാതോർത്താചരിക്കണം ൬
ഒരുത്തൻ,മറ്റൊരുത്തൻ,നാ,യീച്ചയെല്ലാംസഹോദരർ
ഇത്തത്വമോർപ്പതാരാവാമവൻദൈവത്തിനൊത്തവൻ ൭
രാഷ്ട്രീയവാദമാംവാതംനാട്ടിലെങ്ങുംപരക്കവേ
സമത്വംനമ്മളിൽകണ്ടാൽദൈവംപോലുംകൃതാർത്ഥനായ് ൮
എറുമ്പു,പേനാ,കഴുത,കാക്ക,കൊക്കീ,ച്ചയാരിവർ
ഇക്കൂട്ടരോടുപലതുംനമ്മൾക്കുണ്ടുപഠിക്കുവാൻ ൰

---

## വായനക്കാരോട്.

ഞങ്ങൾക്കു വരിക്കാരല്ലാത്തവരും, എന്നാൽ ഞങ്ങളെ സഹായിപ്പാൻ താല്പര്യമുള്ളവരുമായ പല മഹാന്മാരും, മഹതികളും കവിതയയക്കുന്നുണ്ട്. ഞങ്ങൾഞങ്ങളുടെ വരിക്കാരുടെ കവിത മാത്രമേ (വിശേഷിച്ചു പണമടച്ചവരിക്കാരുടെകവിത മാത്രമേ) ചേർക്കൂ എന്നുള്ള നിശ്ചയംമൂലം കുറെക്കവിതകൾ ഉപകാരസ്മരണാപൂർവ്വം ഉപേക്ഷിക്കേണ്ടിവന്നിട്ടുണ്ട്. പണം അടച്ചവരുടെ ചിലവിൽ പണം അടയ്ക്കാത്തവരുടെ കവിത വിശേഷിച്ചും വരിക്കാരല്ലാത്തവരുടെ കവിത ചേർക്കാൻ തരമില്ലെന്ന് വ്യസനസമേതം പ്രസ്താവിച്ചുകൊള്ളുന്നു.

മാനേജർ.

*Reg. No. T.59.*

# കവനപോഷിണി.

## നോട്ടീസ്

കുംഭം ൧-ാനു- മുതൽ കവനപോഷിണിക്കയക്കുന്ന അപേക്ഷയും പണവും, അതുസംബന്ധിച്ച കത്തുടപാടുകളും, മാററപ്പത്രങ്ങളും, കവിതകളുമെല്ലാം, അടിയിൽ കാണിക്കുന്ന മേൽവിലാസത്തിൽ അയക്കപ്പെടണം,. കത്തിൽ രജിസ്റ്റർനമ്പർ കൂടെ കാണിച്ചിരിക്കണം.

ഇത്തവണ പഴയ വരിക്കാക്കു വി. പി. അയച്ചുതുടങ്ങുന്നതാണു്-

കവിതകൾ നല്ല മഷിയിൽ നല്ല കടലാസിൻെറ ഒരുവശത്തുമാത്രം അക്ഷരവീഴ്ചപോലും കൂടാതെ ഭംഗിയായി എഴുതി, പ്രതിമാസം ൧൫-ാനു-ക്കകം കിട്ടത്തക്കവണ്ണമയയ്ക്കപ്പെടണം.

മാനേജർ
കവനപോഷിണി ആപ്പീസ്
ക്യാമ്പ് കോട്ടുക്കൽ
പോസ്റ്റ്, പുനലൂർ— അഞ്ചൽ.

---



---

Printed and published by
K. C. Keshavan at the V. V. Press, Quilon,